


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# പിള്ളത്താലോലിപ്പ്

ബ്രഹ്മമേ, സത്യം കിളിയേ, – കുട്ടീ,
എൻ മകനേ, നിൻ പിതാവും; 1

നന്മുല നിത്യം നിനക്കു – നൽകും
അമ്മയും, ആ സ്വാമി തന്നെ. 2

നിൻ മുതലും അവൻ തന്നെ – അപ്പാ
ഞങ്ങൾക്കവൻ തന്നെ രക്ഷ. 3

ഇമ്മഹി വാനും, മറ്റെല്ലാം – അവൻ–
നിർമ്മിച്ച തമ്പുരാനല്ലോ. 4

എന്നോമനേ, അവൻ തന്നെ – നിന്നെ–
തന്നതെനിക്കെന്നരുമേ, 5

വന്ദിച്ചുകൊൾകിലവനെ – മുത്തേ,
വന്നീടും വേണ്ടുന്ന ഭാഗ്യം. 6

തങ്കമേ, എന്റെ കിടാവേ, – തത്തേ,
സങ്കടവൻകടൽ താണ്ടാൻ; 7

ശങ്കരൻ തൻ കൃപാതോണി – എന്നു–
നിൻ കരളിൽ നീ ധരിക്ക. 8

ആയതില്ലതായാലാരാ – യാലും
മായാസമുദ്രത്തിൽ മുങ്ങി; 9

നായിനെപ്പോലെ അലയും – അഹോ !
പേയിനെപ്പോലെ തിരിയും. 10

തേനേ, കുയിലേ, എൻകുട്ടീ, – ദൈവം
താനെ പ്രസാദിക്കും നിന്നിൽ. 11

ഞാനതിനുള്ള വഴിയെ – ചൊല്ലാം
ദീനനായ് നീ കരയല്ലെ. 12

മുട്ടുകുത്തും പ്രായം വിട്ടാൽ – പിന്നെ
ദുഷ്ടക്കൂട്ടത്തിൽ കൂടാതെ; 13

കഷ്ടപ്രവൃത്തി ചെയ്യാതെ – സത്യം–
വിട്ടു നടക്കാതെ തെല്ലും. 14

കൊല്ലാതെറുമ്പിനെക്കൂടി – കുഞ്ഞ്
തല്ലാതെ പട്ടിയെക്കൂടി 15

എല്ലാറ്റിലും ബ്രഹ്മമുണ്ട് – അവ–
നല്ലയോ, ദ്രോഹങ്ങൾ പാർത്താൽ. 16

മറ്റൊരു പ്രാണിക്കു ദുഃഖം – തെല്ലും–
പറ്റാതവണ്ണം നടന്നാൽ, 17

കുറ്റം നിനക്കില്ലതാനും – കുഞ്ഞേ,
തെറ്റെന്നു ദൈവം തുണയ്ക്കും. 18

ധർമ്മശാസ്ത്രത്തിന്റെ സാരം – എല്ലാം
ഇമ്മൊഴിതന്നിലൊടുങ്ങി. 19

പൊന്മകനേ, വിസ്തരിപ്പാൻ – ഇപ്പോൾ
അമ്മയ്ക്കിടയില്ല തെല്ലും. 20

തത്ത്വമെല്ലാം അറിയേണം – എന്നാൽ
നിത്യം നീ വിദ്യ പഠിക്ക. 21

തത്ര സകലം ഗ്രഹിക്കാം – തങ്കം,
വിദ്യയാൽ, ആയതുകാലം. 22

അപ്പാ, നീ വിദ്യപഠിച്ചി – ല്ലെങ്കിൽ
കുപ്പയ്ക്കു തുല്യം നീ കുഞ്ഞേ, 23

കുപ്പായം തൊപ്പിയും ഒന്നും – അല്ല
ഇപ്പാരിൽ ഭൂഷണം; "വിദ്യ". 24

ഇന്നി ഉറങ്ങുക ഉണ്ണീ, – വേഗം
ഉണ്ണീ, കരയാതെ ഇന്ന്. 25

നിന്നെ നിധിയായിത്തന്ന – ദേവം–
തന്നെ, ഭജിക്കുവാൻ വൈകി. 26

അപ്പാ, നീ വേഗം ഉറങ്ങി – എന്നാൽ–
അപ്പവും പാലും പഴവും; 27

അപ്പരമാത്മാവാം ദൈവം – തവ
സ്വപ്നത്തിൽ നൽകും നിനക്ക്. 28

പേശേ, അരുമേ, എൻകുഞ്ഞേ – ഇത്
ആശപ്പെടുത്തുകയല്ല. 29

ഈശന്റെ കാരുണ്യമുണ്ടാം - നമ്മിൽ
ആശുകിടന്നുറങ്ങുണ്ണീ, 30

“പൂരണാനന്ദമേ, ദേവാ, - ജഗത്-
ക്കാരണാ, ഉണ്ണിക്കുള്ളിഷ്ടം 31

പൂരിച്ചുകൊള്ളണെ സ്വാമീ” - ഇനി
പാരാതുറങ്ങ് - ഉറങ്ങുണ്ണീ, 32

ആശ്ചര്യമേറും കഥയെ - ചൊല്ലാം
ആയതു കേട്ടുറങ്ങുണ്ണീ, 33

ആനന്ദമുണ്ടാം അതിനെ - കേട്ടാൽ
ആർക്കും അതിനില്ല വാദം. 34

ഓമനേ, എന്റെ അരുമേ, - മഹാ-
കേമനായുണ്ടൊരു ദൈവം; 35

സോമ സൂര്യാദിയാം ലോകം - എല്ലാം
ആ മഹാൻ സൃഷ്ടിച്ചതല്ലോ 36

എന്നിലും നിന്നിലും ഉണ്ട് - അവൻ
മന്നിലും വിണ്ണിലും ഉണ്ട്. 37

എന്നല്ല, എങ്ങും നിറഞ്ഞോൻ - അവൻ
എന്നാലും കാണില്ല ആരും 38

ആരെയും കാണുമവൻ എ - ന്നുണ്ണീ,
നേരാണിതെന്നുടെ കുഞ്ഞാ, 39

പാരം പ്രസാദം അവന്നു - വന്നാൽ
പാരാതെ മോക്ഷം ലഭിക്കും. 40

ചെല്ലമേ, തങ്കമേ, ഉണ്ണീ, - അവൻ
എല്ലാറ്റിലും വലിയോനും; 41

എല്ലാറ്റിലും ചെറിയോനും - ഉണ്ണീ,
അല്ലയോ വിസ്മയം പാർത്താൽ. 42

കാതുകൂടാതവൻ കേൾക്കും - ഉണ്ണീ,
കണ്ണുകൂടാതവൻ കാണും; 43

കാലുകൂടാതവൻ ഉണ്ണീ, - ഏക
കാലത്തിൽ എങ്ങുമെ എത്തും. 44

നാസിക കൂടാതെ ഉണ്ണീ, - അവൻ
വാസനയൊക്കം ഗ്രഹിക്കും; 45

നാവുകൂടാതെ വചിക്കും - അവ-
ന്നാ - വതില്ലാത്തതി - ല്ലൊന്നും. 46

കൈകൾ കൂടാതവൻ ചെയ്യും - ഉണ്ണീ,
കൈകാര്യം, വേണ്ടുന്നതൊക്കെ. 47

കൈതൊഴാറായി അവനെ - വൈകി
കൈതവം അല്ലുറങ്ങുണ്ണീ, 48

കണ്ണടച്ചീടുകിലുണ്ണീ, - അവൻ
വെണ്ണയും പാലും പഴവും; 49

തിണ്ണം, നിനക്കുതന്നീടും - തിന്നാൻ-
ഉണ്ണീ, ഉറങ്ങ് ഉറങ്ങുണ്ണീ, 50

അമ്മയും പ്രാർത്ഥിച്ചുകൊള്ളാം - അതി-
നെൻമകനേ, നീ ഉറങ്ങ്. 51

"ബ്രഹ്മമേ, ഉണ്ണിക്കു നൽകീ - ടിഷ്ടം"
എൻമൊഴികേട്ടുറങ്ങുണ്ണീ. 52

- ശുഭം -